

വിശകലനം

കെ. രാജേശ്വരി

# കരുണ ചെയ്‌വാനെന്തു താമസം കൃഷ്ണാ?

**അച്ഛന്റെ രാഷ്ട്രീയ ഭാവിക്കു ദുർനിമിത്തമാകേണ്ട എന്ന ചിന്താഗതി കാരണം മുരളി കരുണാകരനെ എൻ.സി.പിയിൽനിന്നു വിടുതൽ ചെയ്തു. ഇനി അച്ഛനായി, അച്ഛന്റെ പാടായി. സർവതന്ത്ര സ്വതന്ത്രനായി, കുളിച്ചു കുറിതൊട്ടു ശുദ്ധനായി ഭക്ത കരുണാകരൻ മദാമ്മാഗാന്ധിയുടെ പടിവാതിൽക്കൽ വിളികാത്ത് ചെവി വട്ടംപിടിച്ചു നിൽക്കുന്നു.**

കേരള രാഷ്ട്രീയം കണ്ട എക്കാലത്തെയും പ്രഗല്ഭനായ ചതുരംഗക്കളിക്കാരനാണ് കെ. കരുണാകരൻ. കളത്തെയും കരുക്കളെയും സംബന്ധിച്ച് സൂക്ഷ്മജ്ഞാനം, ചടുലമായ നീക്കങ്ങൾ, കുശാഗ്രബുദ്ധി, വിപദിധൈര്യം എല്ലാം ചേരേണ്ടവിധം ചേർന്ന അപൂർവ പ്രതിഭ. ചാണക്യനെ വെല്ലുന്ന തന്ത്ര, കുതന്ത്രങ്ങൾ; മെയ്യു കണ്ണാക്കിയ അഭ്യാസപാടവം.

കണ്ണൂരെ ചിറക്കൽനിന്ന് ചിത്രകല പഠിക്കാൻ തൃശ്ശിവപേരൂർക്കു പുറപ്പെട്ട കണ്ണോത്തു കരുണാകരൻ നാലുവട്ടം കേരള മുഖ്യമന്ത്രിയും കാൽ നൂറ്റാണ്ടിലേറെ കോൺഗ്രസ് നിയമസഭാകക്ഷി നേതാവും കുറഞ്ഞൊരു കാലം കേന്ദ്രത്തിൽ കിംഗ്മേക്കറുമായി വിലസിയത് രാഷ്ട്രീയ കരുനീക്കങ്ങളിലുള്ള പാടവംകൊണ്ടാണ്. ഉമ്മൻചാണ്ടി മനസ്സിൽ കാണുന്നത് ആൻറണി മരത്തിൽ കാണും, കരുണാകരൻ മാനത്തുകാണും.

കല്യാണീകാന്തന്റെ കടുംകൈകൾ പറഞ്ഞാലൊടുങ്ങില്ല. എത്രയെത്ര വീരന്മാരെയാണ് കരുൺജി ഒടിച്ചുമടക്കി മൂലക്കിരുത്തിയതെന്ന് കൈയുംകണക്കുമില്ല. സ്ഥാലീപുലാകന്യായേന രണ്ടുദാഹരണങ്ങൾ പറയാം.

1978. അഖിലേന്ത്യാതലത്തിൽ കോൺഗ്രസ് പിളർന്നു. രാജൻകേസിലെ പ്രതികൂല പരാമർശങ്ങളെത്തുടർന്ന് കിരീടവും ചെങ്കോലും പോയി. കോടതി നിരങ്ങിനടക്കുകയാണ് കരുണാകരൻ. അദ്ദേഹം ഇന്ദിരാജിയുടെ പാർട്ടിയിൽ ചേർന്നു. ആളില്ല, പണമില്ല, എണ്ണിപ്പറയാൻ നേതാക്കളില്ല. ടി.എച്ച്. മുസ്തഫ, പി.പി. ജോർജ് മുതലായ പ്രതിഭാശാലികളേയുള്ളൂ ലീഡറോടൊപ്പം. റബർബോർഡ് ചെയർമാൻപദമൊഴിഞ്ഞ് പാലായിൽ അടങ്ങിയൊതുങ്ങി കുടുംബത്തിരുന്ന പ്രൊഫ. കെ.എം. ചാണ്ടിയെ വീട്ടിൽപോയി ക്ഷണിച്ചുകൊണ്ടുവന്ന് ഇന്ദിരാ കെ.പി.സി.സിയുടെ പ്രസിഡൻറാക്കിയത് കരുണാകരൻ. പിന്നീടങ്ങോട്ട് രണ്ടാളും ഒറ്റക്കരളായിരുന്നു. ചാണ്ടിയില്ലാതെ കരുണനില്ല, കരുണനില്ലാതെ ചാണ്ടിയുമില്ല. 1982ൽ യു.ഡി.എഫ് ഭൂരിപക്ഷം നേടി, കരുണാകരൻ മുഖ്യമന്ത്രിയുമായി. അതോടെ ചാണ്ടിസാറിനെക്കൊണ്ടുള്ള ഉപയോഗം കഴിഞ്ഞു. ഏറ്റവുമടുത്ത മുഹൂർത്തത്തിൽ അതിയാനെ ലഫ്. ഗവർണറാക്കി പോണ്ടിച്ചേരിക്കു നാടുകടത്തി.

കോൺഗ്രസിൽ കരുണാകരനോളംതന്നെ സീനിയറായിരുന്നു, എ.എ. റഹീം. തലയെടുപ്പും തറവാടിത്തവും കരുണനേക്കാൾ കൂടും. 1979 അവസാനം നടന്ന പാർലമെൻറ് തെരഞ്ഞെടുപ്പിൽ റഹീമിന് മൽസരിക്കാൻ കിട്ടിയത് ജയസാധ്യത നന്നേ കുറഞ്ഞ ചിറയിൻകീഴ് സീറ്റാണ്. ഈഴവരുടെ കൈലാസം. മാർക്സിസ്റ്റ്, സി.പി.ഐ കക്ഷികൾ പ്രബലം. എതിർസ്ഥാനാർഥി വയലാർ രവി, സിറ്റിംഗ് മെമ്പർ. വോട്ടെണ്ണിത്തീർന്നപ്പോൾ നേരിയ ഭൂരിപക്ഷത്തോടെ റഹീം ജയിച്ചു. കേന്ദ്രത്തിൽ സഹമന്ത്രിസ്ഥാനവും ലഭിച്ചു.

1984ൽ വീണ്ടും തെരഞ്ഞെടുപ്പ്. റഹീം സ്വദേശമായ കൊല്ലത്തു മൽസരിക്കാൻ മോഹിച്ചു. കരുണാകർജി പക്ഷേ, കൊല്ലം

കൃഷ്ണകുമാറിനു കൊടുത്തു. ചിറയിൻകീഴ് തലേക്കുന്നിൽ ബഷീറിനും കൊടുത്തു. കേന്ദ്രമന്ത്രിക്കു മൽസരിക്കാൻ സീറ്റില്ല. റഹീമിനെപ്പോലൊരു സീനിയർ നേതാവ് വെയിൽകൊണ്ട് തെരഞ്ഞെടുപ്പു പ്രചാരണം നടത്തണോ, രാജ്യസഭാ സീറ്റ് തരാം എന്ന് ലീഡർ ഉറപ്പുകൊടുത്തു. രാജ്യസഭയിലേക്ക് ഒഴിവുവന്നപ്പോൾ ആൻറണി സ്ഥാനാർഥി. റഹീമിന് അടുത്ത സീറ്റ് വാഗ്ദാനം. അടുത്ത ഒഴിവുവന്നപ്പോൾ കരുണാകരനിലെ മഹാഗാന്ധിയൻ ഉയിർത്തെഴുന്നേറ്റു: പട്ടികജാതിക്കാരൻ എന്നുപറഞ്ഞ് ടി.കെ.സി. വടുതലക്കു കൊടുത്തു. എ.എ. റഹീം പിന്നീടൊരിക്കലും പാർലമെൻറംഗമായില്ല എന്നുപറഞ്ഞാൽ കഥ കഴിഞ്ഞു. അതാണ് കരുണാകരൻ!

1995ൽ മുഖ്യമന്ത്രിപദം നഷ്ടമായപ്പോൾ, 1996ലെ തെരഞ്ഞെടുപ്പു തോറ്റപ്പോൾ, കാരണവരുടെ കളി അവസാനിച്ചു എന്നുപറഞ്ഞവരുണ്ട്. പക്ഷേ, അതിനെയും അതിജീവിച്ചു. മുരളീധരനെ കെ.പി.സി.സിയുടെ ഏക വൈസ്പ്രസിഡൻറും തുടർന്ന് പ്രസിഡൻറുമാക്കിയപ്പോൾ, ഉമ്മൻചാണ്ടിയെ പുറത്തുനിറുത്തി കെ.വി. തോമസിനെ മന്ത്രിയാക്കിയപ്പോൾ കരുണാകരൻെറ പല്ലിനു ശൗര്യം തെല്ലും കുറഞ്ഞിട്ടില്ല എന്ന് ജനം തിരിച്ചറിഞ്ഞു.

കേരള രാഷ്ട്രീയത്തിലെ പരസ്പര പൂരകങ്ങളായ രണ്ട് ആത്മാക്കളാണ് ആൻറണിയും കരുണാകരനും. കരുണാകരൻെറ കാപട്യമുണ്ടെങ്കിലേ ആൻറപ്പൻെറ ആദർശശുദ്ധിക്കു ധാവള്യമുള്ളൂ; മറിച്ച് ആൻറണിയുടെ ആവണക്കെണ്ണ മുഖവും അനങ്ങാപ്പാറനയവും കാണുമ്പോഴേ കരുണൻെറ കർമചൈതന്യം ബോധ്യപ്പെടൂ. കരുണാകരനില്ലെങ്കിൽ ആൻറണിയില്ല, ആൻറണിയില്ലെങ്കിൽ കരുണാകരനുമില്ല.

ആൻറണി ഭൂമിയോളം ക്ഷമിച്ചു. വിട്ടുവീഴ്ച ചെയ്തു. വിട്ടുവീഴ്ച ചെയ്താണ് ആദർശധീരൻെറ മുഖം കോടിയതും സ്വരം പതറിയതും. രാജ്യസഭയിലേക്കു റെബലിനെ നിറുത്തിയപ്പോൾ ഹൈക്കമാൻറ് വാളൂരിയതാണ്. ആൻറണി പറഞ്ഞ് വാൾ ഉറയിലിടുവിച്ചു. അതോടെ കരുണാകരന് ആവേശം കൂടി. എറണാകുളത്ത് റാലിനടത്തി ഹൈക്കമാൻറിനെ വെല്ലുവിളിച്ചു. തിരുവനന്തപുരത്ത് യോഗം കൂടി പുതിയ പാർട്ടിക്ക് തെരഞ്ഞെടുപ്പു ചിഹ്നവും കൊടിയും തീരുമാനിച്ചു. ആൻറണി പിന്നെയും കാലുപിടിച്ചു. മുരളിയെ മന്ത്രിയാക്കി, കരുണാകരന് രാജ്യസഭാ സീറ്റും പത്മജക്ക് മുകുന്ദപുരം ലോക്സഭാ മണ്ഡലവും കാഴ്ചവെച്ചു.

2004 മേയിൽ നടന്ന തെരഞ്ഞെടുപ്പ് ആൻറണിക്കും കരുണാകരനും വാട്ടർലൂ ആയി. പത്മജ തോറ്റു, മുരളി തോറ്റു, ചെന്നിത്തലയും സുധീരനും വരെ തോറ്റു. കോൺഗ്രസ് കടപുഴകി. ഉമ്മൻചാണ്ടിയും കൂട്ടരും അന്തോണീസുപുണ്യാളനെ പിന്നിൽനിന്നു കുത്തി. മദാമ്മാ ഗാന്ധിയുടെ അപ്രിയത്തിനു പാത്രീഭൂതനായി പുണ്യാളച്ചൻ പടിയിറങ്ങി. തൽസ്ഥാനത്ത് പുതുപ്പള്ളിക്കാരൻ കുഞ്ഞൂഞ്ഞ് മുഖ്യനായി. പരിശുദ്ധ കാതോലിക്കാബാവക്കും *മലയാളമനോരമ*ക്കും സ്തോത്രം!

ആൻറണി വീണപ്പോൾ കരുണാകരൻെറ കളി കഴിഞ്ഞു. മന്ത്രിസഭാ രൂപവത്കരണ വേളയിൽ കാരണവർ കൊടുത്ത ലിസ്റ്റ് കുഞ്ഞൂഞ്ഞ് കുട്ടയിലിട്ടു. കരുണാകരപക്ഷപാതികളായ ബാലകൃഷ്ണപിള്ളക്കും ടി.എം. ജേക്കബിനും വരെ മന്ത്രിസ്ഥാനം നഷ്ടപ്പെട്ടു. ലീഡർക്കും മകനും പാർട്ടിയിൽ പുല്ലുവിലയായി. ഒന്നുകിൽ പാർട്ടി വിട്ടുപോകുക, അല്ലെങ്കിൽ ആട്ടും തുപ്പുമേറ്റ് കഴിയുക. ഉമ്മൻചാണ്ടിയുടെ അവഹേളനത്തിനൊപ്പം പിണറായിയുടെ പ്രലോഭനം കൂടിയായപ്പോൾ മുരളീധരന് പിടിച്ചുനിൽക്കാനായില്ല -അങ്ങനെ ഡി.ഐ.സി(കെ) ഉണ്ടായി.

കരുണാകരനെയും പരിവാരങ്ങളെയും പടിയടച്ചു പിണ്ഡംവെക്കുന്നതിന് ആൻറണി എതിരായിരുന്നു. കാരണം, കരുണനില്ലെങ്കിൽ പിന്നെ കേരളരാഷ്ട്രീയത്തിൽ ആദർശധീരനു പ്രസക്തിയില്ല. ഇക്കാര്യം ആൻറണിയേക്കാൾ നന്നായി ഉമ്മൻചാണ്ടിക്ക് അറിയാം. അതുകൊണ്ട് മുരളിയെ കോൺഗ്രസിൽനിന്ന് സസ്പെൻറ് ചെയ്യിക്കാനും പുറത്താക്കാനും കുഞ്ഞൂഞ്ഞ് ഉൽസാഹിച്ചു. കരുൺജി ഒഴിഞ്ഞ രാജ്യസഭാ സീറ്റിൽ ആൻറണിയെ ദൽഹിക്കയക്കുന്നതിലും ഉമ്മൻചാണ്ടി വിജയിച്ചു. പാർട്ടിയും മുന്നണിയും ഭരണവും പൂർണമായി അതിയാൻെറ കൈയിൽ അമർന്നു. പക്ഷേ, ഉമ്മൻചാണ്ടി തൊട്ടതൊക്കെ പിഴച്ചു. അറുവഷളൻ ഭരണം. ആൻറണി എത്ര ഭേദമായിരുന്നു എന്ന് ആളുകളെക്കൊണ്ട് പറയിച്ചു.

കറുപ്പനയ്യാ മൂപ്പനാരും ചിദംബരവും തമിഴ്നാട്ടിൽ പയറ്റിയ തന്ത്രമാണ് കരുണാകരനും മകനും ഇവിടെ പരീക്ഷിച്ചത്. ഇടതുമുന്നണിയിൽ ഇടംനേടുക, ഉമ്മൻ കോൺഗ്രസിനെ നാമാവശേഷമാക്കി കരുത്തുതെളിയിക്കുക, യഥാർഥ കോൺഗ്രസ് തങ്ങളുടേതെന്ന് ഹൈക്കമാൻറിനു മുന്നിൽ തെളിയിക്കുക. പിണറായിയും മുരളിയും തമ്മിൽ സീറ്റുവിഭജനം മാത്രമല്ല മന്ത്രിമാരുടെ വകുപ്പുചർച്ചവരെ കഴിഞ്ഞു. കരുനീക്കം വൻ വിജയമായേനെ- പോളിറ്റ് ബ്യൂറോയുടെ ഇടപെടൽ ഇല്ലായിരുന്നെങ്കിൽ. ഡി.ഐ.സിയുമായി സഖ്യമോ ധാരണയോ പാടില്ലെന്ന് കാരാട്ട് ശഠിച്ചപ്പോൾ മുരളിയുടെ മുഖകമലം വാടി. കരുണാകരൻെറ കണക്കുകൂട്ടൽ അമ്പേ തെറ്റി.

തക്കസമയത്ത് കുഞ്ഞാലിക്കുട്ടി ഇടപെട്ട് കരുണാകരാദികളെ യു.ഡി.എഫ് ക്യാമ്പിലേക്കു തിരിച്ചുകൊണ്ടുപോയി. മുരളിക്കു പിടിച്ചുകയറാൻ കൊടുവള്ളിയും ഒരുക്കി. കോൺഗ്രസുകാർ പരസ്പരം വാരി വിരുദ്ധ ഗ്രൂപ്പുകാരുടെ പരാജയം ഉറപ്പാക്കി. കൊടുവള്ളി പൊട്ടി മുരളീധരൻ മലർന്നടിച്ചുവീണു.

ഇടതുമുന്നണിയിൽ ചേക്കേറാൻ അവസാനശ്രമമെന്ന നിലക്കാണ് കരുണാകരനും കൂട്ടരും എൻ.സി.പിയിൽ ചേർന്നത്. തിരുവമ്പാടി ഉപതെരഞ്ഞെടുപ്പിൽ എൽ.ഡി.എഫിനു വേണ്ടി നടന്നു പ്രസംഗിക്കുകയും ചെയ്തു. കിംഫലം? തെരഞ്ഞെടുപ്പുകഴിഞ്ഞപ്പോൾ മുരളി മാത്രമല്ല സിറിയക് ജോണും ശശീന്ദ്രനുംവരെ ഇടതുമുന്നണിക്കു പുറത്തായി. കാരണവരുടെ തന്ത്രങ്ങൾ പിന്നെയും പിന്നെയും പാളുന്നുവെന്ന് തിരിച്ചറിഞ്ഞപ്പോൾ ശങ്കരനും ശോഭനയുമൊക്കെ മാതൃസംഘടനയിലേക്കു മടങ്ങി. കടത്തുവള്ളം യാത്രയായീ... കരയിൽ നീ മാത്രമായീ.

അങ്ങനെ കരുണാകരനും മകനും ഒരു മുന്നണിയിലുമില്ലാതെ രാഷ്ട്രീയത്തിൻെറ പുറമ്പോക്കിൽ കഴിയുമ്പോഴാണ്



ഐക്യകാഹളം മുഴങ്ങുന്നത്: കരുണാകരനെ തിരിച്ചുകൊണ്ടുവന്ന് കോൺഗ്രസിനെ 'ശക്തി'പ്പെടുത്തണം!

കരുണാകരകലാപവും ഡി.ഐ.സിയുടെ ആവിർഭാവവും കോൺഗ്രസിനെ ദുർബലമാക്കിയിരുന്നു എന്നത് സത്യം. നല്ലൊരു ഭാഗം പ്രവർത്തകർ, പ്രത്യേകിച്ച് യുവാക്കൾ, ലീഡർക്കൊപ്പം പാർട്ടി വിട്ടിരുന്നു. പാർട്ടി അനുഭാവികളിലോ സ്ഥിരം വോട്ടർമാരിലോ അത്രവലിയ ചോർച്ച ഉണ്ടായില്ലതാനും. പക്ഷേ, പ്രവർത്തകരുടെ അഭാവം തെരഞ്ഞെടുപ്പു പ്രചാരണരംഗത്ത് വലിയ മാന്ദ്യം സൃഷ്ടിക്കുകയും പരാജയത്തിലേക്കു വഴിതെളിക്കുകയും ചെയ്യുന്നത് എറണാകുളം ഉപതെരഞ്ഞെടുപ്പുമുതൽ വ്യക്തമാണ്. ഡി.ഐ.സി/എൻ.സി.പി അസ്തമിക്കുന്നതോടെ പ്രവർത്തകർ കോൺഗ്രസിലേക്കു തിരിച്ചുവരും എന്നതും ഉറപ്പാണ്.

കരുണാകരനും പരിവാരങ്ങളും പോയതോടെ കോൺഗ്രസിനുണ്ടായ പ്രധാന മേന്മ, ഗ്രൂപ്പിസം അവസാനിച്ചു എന്നതാണ്. നേതാവില്ലാതെ പഴയ ഐ ഗ്രൂപ്പുകാർ നിസ്തേജരായി. ഐ ഗ്രൂപ്പില്ലാതായതോടെ എ ഗ്രൂപ്പും തിരുത്തൽവാദികളും നാലാം ഗ്രൂപ്പും ഗ്രൂപ്പില്ലാ ഗ്രൂപ്പുമൊക്കെ അപ്രസക്തമായി. എ ഗ്രൂപ്പിൽ ഉമ്മൻചാണ്ടി നയിക്കുന്ന കോർഗ്രൂപ്പു മാത്രം നിലനിന്നു. അവർ പരമശക്തരായി, പാർട്ടി കുഞ്ഞൂഞ്ഞിന്റെയും കൂട്ടാളികളുടെയും പിടിയിലൊതുങ്ങി.

കോർഗ്രൂപ്പെന്നു പറഞ്ഞാൽ ഉമ്മൻചാണ്ടിയും കാളി, കൂളി, വേതാളങ്ങളും ഉൾപ്പെട്ട ചെറുസംഘമാണ്. അസുരഗുരു ശുക്രാചാര്യരുടെ വേഷത്തിൽ ആര്യാടൻ മുഹമ്മദ്, സന്തത സഹപ്രവർത്തകരായി തിരുവഞ്ചൂർ രാധാകൃഷ്ണൻ, കെ.സി. ജോസഫ്, ഡൊമിനിക് പ്രസന്റേഷൻ. കുഞ്ഞൂഞ്ഞിന്റെ ഇടംകൈയും വലംകൈയുമായി പി.ടി. തോമസും ബെന്നി ബഹനാനും. ഇവരാണ് സംസ്ഥാനത്ത് കോൺഗ്രസിനെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നത്. എം.എം. ഹസനും എം.എ. കുട്ടപ്പനും സീറ്റു നിഷേധിക്കാൻ പോലും ശക്തരാണ് ഈ സംഘം. ചങ്കുറപ്പും *മനോരമ*യുടെ പിന്തുണയുമാണ് കോർഗ്രൂപ്പിന്റെ മൂലധനം.

ഉമ്മൻചാണ്ടിയുടെ വാലാണ് രമേശ് ചെന്നിത്തല എന്ന സത്യം വെട്ടിത്തുറന്നു പറഞ്ഞത് വീരശ്രീ വെള്ളാപ്പള്ളി നടേശൻ. എൻ.എസ്.എസ് ജനറൽസെക്രട്ടറി നാരായണപ്പണിക്കരുടെയും അസിസ്റ്റന്റ് സെക്രട്ടറി സുകുമാരൻ നായരുടെയും പിൻബലമാണ് കെ.പി.സി.സി അധ്യക്ഷന്റെ പ്രധാന 'യോഗ്യത'. രമേശ്ജി പ്രസിഡന്റായി വന്നപ്പോഴാണ് കെ. മുരളീധരൻ എത്ര കേമനായിരുന്നു എന്ന് കോൺഗ്രസ് പ്രവർത്തകർ തിരിച്ചറിഞ്ഞത്.

കെ.വി. തോമസും കടവൂർ ശിവദാസനും മുതൽ പി. ശങ്കരനും എം.എ. ചന്ദ്രശേഖരനുംവരെയുള്ള പഴയ ഐ ഗ്രൂപ്പുകാർ, ജി. കാർത്തികേയനെയും എം.ഐ. ഷാനവാസിനെയുംപോലുള്ള മുൻ മൂന്നാംചേരിക്കാർ, ടി.എച്ച്. മുസ്തഫ, കെ.കെ. രാമചന്ദ്രൻ, പി.സി. ചാക്കോ എന്നിങ്ങനെയുള്ള ഒറ്റയാന്മാർ, വി.എം. സുധീരൻ, മുല്ലപ്പള്ളി രാമചന്ദ്രൻ, തലേക്കുന്നിൽ ബഷീർ, കെ. മുഹമ്മദാലി മുതലായ ആന്റണി ബ്രാൻഡ് ആദർശധീരർ- ഇവരൊക്കെ അസംതൃപ്തരും അസ്വസ്ഥരുമാണ്. ഉമ്മൻചാണ്ടി ക്ലിക്കിന്റെ അപ്രമാദിത്വം അവസാനിക്കണം, അഹിംസാപാർട്ടിയിൽ ഉൾപ്പാർട്ടി ജനാധിപത്യത്തിന്റെ പുതുയുഗം പിറക്കണം എന്ന് അവരൊക്കെ ആത്മാർഥമായി ആഗ്രഹിക്കുന്നു.

അശരണർക്കും ആലംബഹീനർക്കും ആശ്രയം ആദർശധീരനല്ലാതെ മറ്റാര്? കേന്ദ്രത്തിൽ പ്രതിരോധമന്ത്രി വരെ ആകാൻ കഴിഞ്ഞെങ്കിലും തന്നെ മുഖ്യമന്ത്രിസ്ഥാനത്തുനിന്ന് പുകച്ചുചാടിച്ച ഉമ്മൻചാണ്ടിയോട് അടങ്ങാത്ത പക വെച്ചുപുലർത്തുന്നയാളാണ് അന്തപ്പൻ. സുധീരൻ, തലേക്കുന്നിൽ, മുല്ലപ്പള്ളി പ്രഭൃതികൾക്കൊക്കെ ആന്റണിയുടെ മനോഗതം കൃത്യമായി അറിയാം. അവരും പ്രതികാരത്തിനായി ദാഹിക്കുന്നവരാണ്.

ആന്റണിക്ക് 2009 മേയിലോ അതിനുമുമ്പോ കേന്ദ്രമന്ത്രി ഉദ്യോഗം അവസാനിപ്പിച്ച് സംസ്ഥാനത്തേക്കു മടങ്ങിവരണം. തൽസമയത്ത് ഉമ്മൻചാണ്ടിയെ മാറ്റണം. 2011ൽ വീണ്ടും കേരള മുഖ്യമന്ത്രിയാകണം. വളരെ ലളിതമായ അജണ്ട.

പക്ഷേ, ആന്റണിക്കു വലിയൊരു പരാധീനതയുണ്ട്. അദ്ദേഹം ആദർശധീരനാണ്. പരസ്യമായി ഗ്രൂപ്പുപ്രവർത്തനം നടത്താൻ പറ്റില്ല- അതും വൽസലശിഷ്യൻ ഉമ്മൻചാണ്ടിക്കെതിരെ. സുധീരനെക്കൊണ്ടോ മുല്ലപ്പള്ളിയെക്കൊണ്ടോ അസംതൃപ്തരെ ഒരു കൊടിക്കീഴിൽ അണിനിരത്താനുമാവില്ല. പ്രശ്നം രണ്ടാണ്. ഒന്നാമത്, സുധീരനെ കെ.കെ. രാമചന്ദ്രനും ടി.എച്ച്. മുസ്തഫയുമൊന്നും നേതാവായി അംഗീകരിക്കില്ല. രണ്ടാമത്, ആന്റണിയും സുധീരനും തമ്മിലുള്ള ഹൃദ്യൈക്യം ഇന്നാട്ടിൽ കൊച്ചുകുട്ടികൾക്കുവരെ അറിയാം.

ഇത്തരമൊരു വിഷമസന്ധിയിൽ ആദർശധീരന്റെ വളക്കൂറുള്ള ബുദ്ധിയിൽ തെളിഞ്ഞ പരിഹാരമാർഗമാണ് ഐക്യകാഹളം. കരുണാകരനെ അംഗീകരിക്കാൻ മുസ്തഫ തയാർ, മുല്ലപ്പള്ളി തയാർ, പി.സി. ചാക്കോയും എം.ഐ. ഷാനവാസും ജി. കാർത്തികേയനും തയാർ. എം.എം. ജേക്കബ്മുതൽ ശോഭനാ ജോർജ് വരെയുള്ളവർ തയാർ, തയാർ, തയാർ! ഹൈക്കമാന്റ് പച്ചക്കൊടി കാണിച്ചാൽ മാത്രം മതി, കാരണവർ തിരിച്ചുവരും. കായകൽപ ചികിൽസകൊണ്ട് പാർട്ടിയെ ശക്തിപ്പെടുത്തും. ആദ്യം രമേശ് ചെന്നിത്തലയെ വടക്കോട്ട് വിടും, പിന്നെ ഉമ്മൻചാണ്ടിയെ മൂലക്കിരുത്തും. ഒത്തുതീർപ്പ് സ്ഥാനാർഥിയായി ആന്റണി മടങ്ങിവരും. കേരളത്തിലെ കോൺഗ്രസ് നേതൃത്വം ഏറ്റെടുക്കും.

സോണിയ വിളിച്ചാൽ, രാഹുൽ നിർബന്ധിച്ചാൽ കരുണാകരന് നിഷേധിക്കാനാവില്ല. നെഹ്റുജി, ഇന്ദിരാജിമാരുടെ കാലംമുതൽ നെഹ്റു-ഗാന്ധി കുടുംബവുമായുള്ള ബന്ധം അതാണ്. അച്ഛനോടൊപ്പം ചെന്ന് പാർട്ടിയെ ശക്തിപ്പെടുത്താൻ പത്മജക്കും കൊതിയായി. എൻ.സി.പി തകർന്നിട്ടായാലും നാത്തൂൻ ചത്തിട്ടായാലും ആങ്ങളയുടെ കണ്ണീർ കാണണമെന്നേയുള്ളൂ മലർമങ്കക്കു മോഹം.

അങ്ങനെ ഐക്യകാഹളം മുഴങ്ങി. കരുണാകരനെ തിരിച്ചുകൊണ്ടുവരണമെന്ന് ആദ്യം പറഞ്ഞത് എം.എം. ജേക്കബ്. പിന്നെ കെ.കെ. രാമചന്ദ്രനും ടി.എച്ച്. മുസ്തഫയുമൊക്കെ അത് ആവർത്തിച്ചു. ഘടകകക്ഷികളും മടിച്ചുനിന്നില്ല. മാണിയും പിള്ളയും ജേക്കബുമൊക്കെ കരുണാകരന്റെ പ്രസക്തിയെപ്പറ്റി വാചാലരായി. കരുണാകരനെ വിളിക്കൂ, ഐക്യമുന്നണിയെ രക്ഷിക്കൂ!

കരുണാകരനെ തിരിച്ചുവിളിക്കണം എന്നു തെളിച്ചുപറഞ്ഞില്ലെങ്കിലും കോൺഗ്രസിന്റെ 'അടി'ത്തറ ശക്തമാക്കേണ്ടതിന്റെ ആവശ്യകത ആന്റണിയും വ്യക്തമാക്കി. ഏതാണ്ട് ഇതുപോലൊരു പ്രസ്താവന പാസാക്കി വയലാർ രവിയും ധന്യനായി.

ഹൈക്കമാന്റ് പ്രശ്നം പഠിക്കാൻ മുഹ്സിന കിദ്വായിയെ കേരളത്തിലേക്കയച്ചു. ഉമ്മൻചാണ്ടിയും ചെന്നിത്തലയും കൂടി മുഹ്സിനയെ കുപ്പിയിലിറക്കി. കരുണാകരന്റെ നിഴൽപറ്റി മുരളീധരനും പാർട്ടിയിലേക്കു തിരിച്ചുവരുമെന്നും അച്ചടക്കം കുട്ടിച്ചോറാകുമെന്നും ബോധ്യപ്പെടുത്തി. ഐക്യത്തിന്റെയും അച്ചടക്കത്തിന്റെയും പ്രാധാന്യത്തെക്കുറിച്ചാണ് മുഹ്സിന അധികം പറഞ്ഞത്.

അച്ഛന്റെ രാഷ്ട്രീയ ഭാവിക്കു ദുർനിമിത്തമാകേണ്ട എന്ന ചിന്താഗതി കാരണം മുരളി കരുണാകരനെ എൻ.സി.പിയിൽനിന്നു വിടുതൽ ചെയ്തു. ഇനി അച്ഛനായി, അച്ഛന്റെ പാടായി. സർവതന്ത്ര സ്വതന്ത്രനായി, കുളിച്ചു കുറിതൊട്ടു ശുദ്ധനായി ഭക്ത കരുണാകരൻ മദാമ്മാഗാന്ധിയുടെ പടിവാതിൽക്കൽ വിളികാത്ത് ചെവി വട്ടംപിടിച്ചു നിൽക്കുന്നു.

വയോധികനും രോഗാതുരനുമായ മുതിർന്ന നേതാവിനെ കരുവാക്കിചതുരംഗം കളിക്കുകയാണ് ക്രൂര നസ്രാണികൾ- ആന്റണിയും ഉമ്മൻചാണ്ടിയും. അച്ഛനെ കരുവാക്കി അതേ കളിതന്നെ ആവർത്തിക്കുന്നു, മുരളിയും പത്മജയും. ചാണ്ടിസാറിന്റെ, റഹീംസാഹിബിന്റെ, സേവ്യർ അറയ്ക്കലിന്റെ, വേറെയും ഒരുപാട് പേരുടെ ശാപം കരുണാകർജിയുടെ തലക്കുമീതെയുണ്ട്. ആരുടെയൊക്കെ, എന്തൊക്കെ വിനോദങ്ങൾക്കു വിധേയനായാലാണ് അദ്ദേഹത്തിന്റെ ആയുസ്സൊടുങ്ങുക? കൃഷ്ണാ, ഗുരുവായൂരപ്പാ, ഭക്തവൽസലാ, കരുണന്നു നീയേ തുണ! ●